20. വൈഷമ്യങ്ങൾ നീക്കം ചെയ്യുന്നതിനുള്ള അധികാരം.—(1) ഈ ആക്ററിലെ വ്യവസ്ഥകൾ നടപ്പിൽ വരുത്തുന്നതിൽ വല്ല വൈഷമ്യവും ഉണ്ടാകുന്നപക്ഷം ആ വൈഷമ്യം നീക്കം ചെയ്യുന്നതിനായി ഈ ആക്ററിലെ വ്യവസ്ഥകൾക്ക് വിരുദ്ധമല്ലാത്ത ആവശ്യമെന്നോ യുക്തമെന്നോ അവർക്ക് തോന്നുന്ന അങ്ങനെയുള്ള വ്യവസ്ഥകൾ സർക്കാരിന് ഗസററിൽ പരസ്യം ചെയ്ത ഉത്തരവുമൂലം ഉണ്ടാക്കാവുന്നതാണ്.

എന്നാൽ ഈ ആക്ററ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ രണ്ടു വർഷത്തിനുശേഷം അങ്ങനെയുള്ള ഒരു ഉത്തരവ് പുറപ്പെടുവിക്കാൻ പാടില്ലാത്തതാണ്.

(2) ഈ വകുപ്പുപ്രകാരം ഉണ്ടാക്കിയ ഓരോ ഉത്തരവും അതുണ്ടാക്കിയതിനുശേഷം കഴിയുന്നത്രവേഗം നിയമസഭയുടെ മുമ്പാകെ വയ്ക്കേണ്ടതാണ്.

21. ചട്ടങ്ങൾ ഉണ്ടാക്കുന്നതിനുള്ള അധികാരം.—ഗവൺമെൻറിന് ഗസററിൽ പരസ്യംമൂലം ഈ ആക്ററിലെ വ്യവസ്ഥകൾ നടപ്പാക്കുന്നതിന് ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(2) പ്രത്യേകിച്ചും മേൽപ്പറഞ്ഞ അധികാരങ്ങളുടെ സാമാന്യതയ്ക്ക് ദൂഷ്യം കൂടാതെയും അങ്ങനെയുള്ള ചട്ടങ്ങളിൽ താഴെപ്പറയുന്ന കാര്യങ്ങൾക്ക് വ്യവസ്ഥ ചെയ്യാവുന്നതാണ്. അതായത്:—

(എ) ഈ ആക്ററുപ്രകാരം നൽകിയിട്ടുള്ള അപേക്ഷകളിൻമേലും, അപ്പീലുകളിൻമേലും, തീർച്ചകളിൻമേലും കൊടുക്കേണ്ടതായ ഫീസും അങ്ങനെയുള്ള ഫീസ് ഏതാളുകളും ഏതു സമയത്തിനകവും ആണ് നൽകേണ്ടതെന്നും;

(ബി) സെററിൽമെൻറ് ആഫീസർ സ്വീകരിക്കേണ്ടതായ നടപടിക്രമവും;

(സി) ഈ ആക്ററുപ്രകാരം നിർണ്ണയിക്കപ്പെടേണ്ടതോ നിർണ്ണയിക്കാവുന്നതോ ആയ മറെറതൊരു കാര്യവും;

(3) ഈ ആക്ററ്പ്രകാരമുണ്ടാക്കുന്ന ഓരോ ചട്ടവും അതുണ്ടാക്കിയശേഷം കഴിയുന്നത്രവേഗം നിയമസഭായോഗം ചേർന്നിരിക്കുമ്പോൾ അതിൻെറ മുൻപാകെ ആകെ പതിനാലു ദിവസത്തേയ്ക്ക് അത് ഒരു സമ്മേളനത്തിലോ, തുടർച്ചയായ രണ്ടു സമ്മേളനങ്ങളിലോ പെടാം—വയ്ക്കേണ്ടതും അത് അപ്രകാരം ഏതു സമ്മേളനത്തിൽ വയ്ക്കുന്നുവോ ആ സമ്മേളനമോ അതിനടുത്തു വരുന്ന സമ്മേളനമോ അവസാനിക്കുന്നതിനു് മുമ്പ് നിയമസഭ ആ ചട്ടം ഭേദഗതി ചെയ്യുകയോ അല്ലെങ്കിൽ ആ ചട്ടം—ഉണ്ടാക്കുവാൻ പാടില്ലെന്ന് തീരുമാനിക്കുകയോ ചെയ്യുകയാണെങ്കിൽ ആ ചട്ടത്തിന് അതിനുശേഷം അതതു സംഗതിപോലെ അങ്ങനെ ഭേദഗതി ചെയ്ത രൂപത്തിൽ മാത്രം പ്രാബല്യമുണ്ടായിരിക്കുകയോ അഥവാ യാതൊരു പ്രാബല്യവുമില്ലാതിരിക്കുകയോ ചെയ്യുന്നതുമാണ്. എന്നിരുന്നാലും അങ്ങനെയുള്ള ഏതെങ്കിലും ഭേദഗതിയോ റദ്ദാക്കലോ ആ ചട്ടപ്രകാരം നേരത്തെ ചെയ്ത യാതൊന്നിൻെറയും സാധുതയ്ക്ക് ദൂഷ്യം വരുത്താത്ത വിധത്തിലായിരിക്കേണ്ടതും ആകുന്നു.

22. റദ്ദാക്കൽ.—വിരുത്തി സർവ്വീസുകൾ സംബന്ധിച്ച് 1886 മേയ് 16-ാം തീയതിയും, 1893 ആഗസ്ററ് 7-ാം തീയതിയും, സർവ്വീസ് ഇനാം ഭൂമികൾ സംബന്ധിച്ച് 1893 മേയ് 13-ാം തീയതി മുതൽ തിരുവിതാംകൂർ സംസ്ഥാന ഭരണാധികാരി പുറപ്പെടുവിച്ച വിളംബരവും, മുൻ കൊച്ചി സംസ്ഥാന ഭരണാധികാരി പ്രഖ്യാപിച്ച 1946 ഡിസംബർ 21-ാം തീയതിയിലെ, 1122-ലെ 11-ാം നമ്പർ വിളംബരവും ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

---

Kerala Gazette No. 4 dated 26th January 1982
PART I

Section iii

## കേരള സർക്കാർ

## നിയമ (നിയമ നിർമ്മാണം-ബി) വകുപ്പ്

## വിജ്ഞാപനം

നമ്പർ 8850/ലെജ്.ബി1/80 നിയമം. തിരുവനന്തപുരം, 1980 ഡിസംബർ 10/ 1902 അഗ്രഹായനം 9.

കേരള സംസ്ഥാന നിയമസഭയുടെ താഴെപ്പറയുന്ന ആക്റ്റ് പൊതുജനങ്ങളുടെ അറിവിനായി ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു. നിയമസഭ പാസാക്കിയ പ്രകാരമുള്ള ബില്ലിന് 1980 ഡിസംബർ 5-ാം തീയതി പ്രസിഡന്റിന്റെ അനുമതി ലഭിച്ചു.

ഗവർണ്ണറുടെ ഉത്തരവുപ്രകാരം,

കെ. വിശ്വനാഥൻ നായർ,
സ്പെഷ്യൽ സെക്രട്ടറി (നിയമം).

## കേരള അഭിഭാഷക ക്ഷേമനിധി ആക്റ്റ്, 1980

## 1980-ലെ 21-ാം ആക്റ്റ്

കേരള സംസ്ഥാനത്ത് അഭിഭാഷകർക്ക് പെൻഷൻ ആനുകൂല്യങ്ങൾ നൽകുന്നതിലേക്ക് ഒരു ക്ഷേമനിധി ഏർപ്പെടുത്തുന്നതിനും അതിനോടനുബന്ധിച്ചതോ ആനുഷംഗികമായതോ ആയ മററു കാര്യങ്ങൾക്കുംവേണ്ടി വ്യവസ്ഥ ചെയ്യുന്നതിനുള്ള ഒരു ആക്റ്റ്.

പീഠിക.—കേരള സംസ്ഥാനത്ത് അഭിഭാഷകർക്ക് പെൻഷൻ ആനുകൂല്യം നൽകുന്നതിലേക്ക് ഒരു ക്ഷേമനിധി ഏർപ്പെടുത്തുന്നതിനും അതിനോടനുബന്ധിച്ചതോ ആനുഷംഗികമായതോ ആയ മററു കാര്യങ്ങൾക്കും വേണ്ടി വ്യവസ്ഥ ചെയ്യേണ്ടത് യുക്തമായിരിക്കുകയാൽ ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തൊന്നാം സംവത്സരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു :—

1. ചുരുക്കപ്പേരും വ്യാപ്തിയും പ്രാരംഭവും.—(1) ഈ ആക്റ്റിന് കേരള അഭിഭാഷക ക്ഷേമനിധി ആക്റ്റ്, 1980 എന്ന് പേർ പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവനും വ്യാപ്തിയുണ്ടായിരിക്കുന്നതാണ്.

(3) ഇത് സർക്കാർ ഗസററിൽ വിജ്ഞാപനംമൂലം നിശ്ചയിക്കാവുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

2. നിർവ്വചനങ്ങൾ.—ഈ ആക്ററിൽ സന്ദർഭം മററു വിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(എ) ''അഭിഭാഷകൻ'' എന്നാൽ 1961-ലെ അഡ്വക്കേററ്സ് ആക്ററ് (1961-ലെ 25-ാം കേന്ദ്ര ആക്ററ്) 17-ാം വകുപ്പുപ്രകാരം കേരള ബാർ കൗൺസിൽ തയ്യാറാക്കിയതും വച്ചുപോരുന്നതുമായ അഭിഭാഷകരുടെ സംസ്ഥാന പട്ടികയിൽ പേര്ചേർത്തിട്ടുള്ളതും ഒരു ബാർ അസോസിയേഷനിലെ അംഗവുമായ ആൾ എന്ന് അർത്ഥമാകുന്നു.

(ബി) ''ബാർ അസോസിയേഷൻ'' എന്നാൽ 13-ാം വകുപ്പു പ്രകാരം ബാർ കൗൺസിൽ അംഗീകരിക്കുകയും രജിസ്ററർ ചെയ്യുകയും ചെയ്തിട്ടുള്ള അഭിഭാഷകരുടെ ഒരു അസോസിയേഷൻ എന്ന് അർത്ഥമാകുന്നു.

(സി) ''ബാർ കൗൺസിൽ'' എന്നാൽ 1961-ലെ അഡ്വക്കേററ്സ് ആക്ററ് (1961-ലെ 25-ാം കേന്ദ്ര ആക്ററ്) 3-ാം വകുപ്പുപ്രകാരം ഏർപ്പെടുത്തിയ കേരള ബാർ കൗൺസിൽ എന്ന് അർത്ഥമാകുന്നു.

(ഡി) ''പ്രാക്ററീസ് നിർത്തലാക്കൽ'' എന്നാൽ ബാർ കൗൺസിൽ വച്ചുപോരുന്ന സംസ്ഥാന പട്ടികയിൽ നിന്നും ഒരു അഭിഭാഷകന്റെ പേര് അയാൾ വിരമിച്ചതുകൊണ്ടോ മരണപ്പെട്ടതുകൊണ്ടോ നീക്കം ചെയ്യുക എന്ന് അർത്ഥമാകുന്നു.

(ഇ) ''ആശ്രിതർ'' എന്നാൽ ഭാര്യയോ ഭർത്താവോ അച്ഛനോ, അമ്മയോ അവിവാഹിതരായ പ്രായപൂർത്തിയാകാത്ത കുട്ടികളോ അഥവാ അവരിൽ അതുപോലെ ജീവിച്ചിരിക്കുന്നവരോ എന്നും അർത്ഥമാകുന്നു.

(എഫ്) ''ഫണ്ട്'' എന്നാൽ 3-ാം വകുപ്പിൻകീഴിൽ ഏർപ്പെടുത്തിയ അഭിഭാഷക ക്ഷേമനിധി എന്ന് അർത്ഥമാകുന്നു.

(ജി) ''ഫണ്ടിലെ അംഗം'' എന്നാൽ ഈ ആക്ററിലെ വ്യവസ്ഥകൾ പ്രകാരം . ഫണ്ടിന്റെ ആനുകൂല്യങ്ങൾ അനുവദിക്കുകയും അംഗമായി തുടർന്നുപോരുകയും ചെയ്യുന്ന ഒരു അഭിഭാഷകൻ എന്ന് അർത്ഥമാകുന്നു.

(എച്ച്) ''നിർണ്ണയിക്കപ്പെട്ട'' എന്നാൽ ഈ ആക്ററിൻ കീഴിൽ ഉണ്ടാക്കിയ ചട്ടങ്ങൾമൂലം ബാർ കൗൺസിലിനാൽ നിർണ്ണയിക്കപ്പെട്ട എന്ന് അർത്ഥമാകുന്നു.

(ഐ) ''വിരമിക്കൽ'' എന്നാൽ ബാർ കൗൺസിലിനെ അറിയിക്കുകയും ബാർ കൗൺസിൽ രേഖപ്പെടുത്തുകയും ചെയ്ത ഒരു അഭിഭാഷകന്റെ പ്രാക്ററീസ് നിർത്തലാക്കൽ എന്ന് അർത്ഥമാകുന്നു.

(ജെ) ''സ്ററാമ്പ്'' എന്നാൽ 22-ാം വകുപ്പിൻകീഴിൽ അച്ചടിക്കുകയും വിതരണം ചെയ്യുകയും ചെയ്യുന്ന സ്ററാമ്പ് എന്ന് അർത്ഥമാകുന്നു.

(കെ) ''സംസ്ഥാനം'' എന്നാൽ കേരള സംസ്ഥാനം എന്ന് അർത്ഥമാകുന്നു.

(എൽ) ''പ്രാക്ററീസ് നിർത്തിവയ്ക്കൽ'' എന്നാൽ സ്വമനസ്സാലെ അഭിഭാഷകവൃത്തി നിർത്തിവയ്ക്കുന്നതോ അഥവാ സ്വഭാവദൂഷ്യത്തിന് ബാർ കൗൺസിലിനാൽ നിർത്തി വയ്ക്കപ്പെട്ടതോ എന്ന് അർത്ഥമാകുന്നു.

(എം) ''ട്രസ്ററികമ്മിററി'' എന്നാൽ 4-ാം വകുപ്പിൻ കീഴിൽ ഏർപ്പെടുത്തിയ കമ്മിററി എന്ന് അർത്ഥമാകുന്നു.

(എൻ) "വക്കാലത്ത്" എന്നാൽ വക്കാലത്തുനാമാം എന്ന് അർത്ഥമാകുന്നതും അതിൽ ഏതെങ്കിലും കോടതിയുടെയോ ട്രൈബ്യൂണലിന്റെയോ മററ് അധികാരസ്ഥാനത്തിന്റെയോ മുൻപാകെ ഹാജരാകുന്നതിനോ വാദിക്കുന്നതിനോ ഒരു അഭിഭാഷകനെ അധികാരപ്പെടുത്തുന്ന ഏതെങ്കിലും മെമ്മോറാണ്ടമോ മറേറതെങ്കിലും രേഖയോ ഉൾപ്പെടുന്നതുമാകുന്നു.

3. അഭിഭാഷക ക്ഷേമനിധി.—(1) അഭിഭാഷക ക്ഷേമനിധി എന്നു പേർ പറയുന്ന ഒരു ഫണ്ട് സർക്കാർ ഏർപ്പെടുത്തേണ്ടതാണ്.

(2) ആ ഫണ്ടിൽ—

(എ) 12-ാം വകുപ്പിൻ കീഴിൽ ബാർ കൗൺസിൽ കൊടുത്തിട്ടുള്ള എല്ലാ തുകകളും ;

(ബി) ബാർ കൗൺസിൽ നൽകുന്ന മറേറതെങ്കിലും അംശദാനവും ;

(സി) ഇൻഡ്യൻ ബാർ കൗൺസിലോ, ഏതെങ്കിലും ബാർ അസോസിയേഷനോ, മറേറതെങ്കിലും അസോസിയേഷനോ, സ്ഥാപനമോ ; ഏതെങ്കിലും അഭിഭാഷകനോ മറേറതെങ്കിലും വ്യക്തിയോ ഫണ്ടിലേക്ക് സ്വമേധയാ കൊടുത്തിട്ടുള്ള ഏതെങ്കിലും സംഭാവനയോ അംശദാനമോ അതും ;

(ഡി) ഫണ്ടിലേക്ക് സംസ്ഥാന സർക്കാർ നൽകുന്ന ഏതെങ്കിലും സഹായധനവും ;

(ഇ) കോർട്ടുഫീസും വ്യവഹാരസല്വയും സംബന്ധിച്ച 1959-ലെ കേരള ആക്ററ് (1960-ലെ 10) 76-ാം വകുപ്പ് (2)-ാം ഉപവകുപ്പുപ്രകാരം അഭിഭാഷകവൃത്തിയുടെ സാമൂഹ്യ സുരക്ഷിതത്വത്തിന്റെ നടപടികൾക്കു വ്യവസ്ഥചെയ്യാൻ ഏർപ്പെടുത്തിയ നിയമസഹായനിധിയിൽ നിന്ന് നീക്കിവച്ചിട്ടുള്ള തുകയും ;

(എഫ്) 10-ാം വകുപ്പിൻ കീഴിൽ കടംവാങ്ങിയ ഏതു തുകയും ;

(ജി) ഗ്രൂപ്പ് ഇൻഷ്വറൻസ് പോളിസിയനുസരിച്ച് ഒരഭിഭാഷകന്റെ മരണംമൂലം ഇൻഡ്യാ ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷനിൽ നിന്നും ലഭിക്കുന്ന എല്ലാ സംഖ്യയും ;

(എച്ച്) ഗ്രൂപ്പ് ഇൻഷ്വറൻസ് പോളിസിയനുസരിച്ച് ഫണ്ടിലെ അംഗങ്ങൾക്ക് ഇൻഡ്യാ ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷനിൽ നിന്ന കിട്ടുന്ന ലാഭമോ ലാഭവിഹിതമോ, അതും,

(ഐ) ഫണ്ടിന്റെ ഏതെങ്കിലും ഭാഗത്തേക്ക് നൽകപ്പെട്ട ഏതെങ്കിലും നിക്ഷേപത്തിന്റെ പലിശയോ ലാഭവിഹിതമോ മററു ആദായമോ ; അതും ;

(ജെ) 22-ാം വകുപ്പുപ്രകാരം സ്ററാമ്പു വിൽപ്പന നടത്തിയ വകയിൽ സംഭരിച്ച എല്ലാ തുകയും ;

(കെ) 15-ാം വകുപ്പിൻകീഴിൽ അപേക്ഷാഫീസും വാർഷികവരിസംഖ്യയും ഇനത്തിൽ പിരിച്ച എല്ലാ സംഖ്യയും അതിന്റെ പലിശയും ക്രെഡിററ് ചെയ്യേണ്ടതാണ്.

(3) (2)-ാം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള തുകകൾ അതതു ഏജൻസികൾക്കു അങ്ങനെയുള്ള ഇടവേളകളിൽ അങ്ങനെയുള്ള രീതിയിൽ കൊടുക്കുകയോ അവർ പിരിക്കുകയോ ചെയ്യേണ്ടതും ഫണ്ടിന്റെ കണക്കുകൾ നിർണ്ണയിക്കപ്പെടാവുന്ന അങ്ങനെയുള്ള വിധത്തിൽ വച്ചുപോരേണ്ടതുമാണ്.

4. ട്രസ്ററി കമ്മിററിയുടെ നിയമനം.—(1) സർക്കാരിന്, ഗസററിൽ വിജ്ഞാപനംമൂലം, അതിൽ പറയാവുന്ന തീയതി മുതൽ പ്രാബല്യത്തോടുകൂടി കേരള അഭിഭാഷക ക്ഷേമനിധി ട്രസ്ററികമ്മിററി എന്ന് വിളിക്കുന്ന ഒരു കമ്മിററിയെ നിയമിക്കാവുന്നതാണ്.

(2) ട്രസ്ററി കമ്മിററി ശാശ്വതമായ പിൻതുടർച്ചാവകാശമുള്ളതും പൊതുമുദ്രയുള്ളതും വസ്തുക്കൾ വാങ്ങാനും കൈവശം വയ്ക്കാനും അധികാരമുള്ളതുമായ ഒരു ഏകാംഗയോഗമായിരിക്കേണ്ടതും അതിനെ മേൽ പറഞ്ഞ പേരിൽ വ്യവഹാരപ്പെടുകയും വ്യവഹാരപ്പെടുത്തുകയും ചെയ്യേണ്ടതുമാണ്.

(3) ട്രസ്ററി കമ്മിററി—

(എ) ട്രസ്ററി കമ്മിററിയുടെ എക്സ് ഒഫിഷ്യോ ചെയർമാനായി കേരളത്തിലെ അഡ്വക്കേററ് ജനറലും ;

(ബി) ഗവൺമെൻറ് നിയമവകുപ്പ് സെക്രട്ടറിയും, എക്സ് ഒഫിഷ്യോ;

(സി) സർക്കാർ നാമനിർദ്ദേശം ചെയ്തിട്ടുള്ള ഒരു അംഗവും ;

(ഡി) ബാർ കൗൺസിൽ നാമനിർദ്ദേശം ചെയ്തിട്ടുള്ള അതിലെ രണ്ടു അംഗങ്ങളും ;

(ഇ) ട്രസ്ററി കമ്മിററിയുടെ എക്സ് ഒഫിഷ്യോ ട്രഷററായി ബാർ കൗൺസിലിൻെറ ട്രഷററും ;

(എഫ്) ട്രസ്ററി കമ്മിററിയുടെ എക്സ്ഒഫിഷ്യോ സെക്രട്ടറിയായി ബാർ കൗൺസിലിൻെറ സെക്രട്ടറിയും;

ചേർന്നുള്ളതായിരിക്കേണ്ടതാണ്.

(4) (3)-ാം ഉപവകുപ്പു (സി) എന്ന ഖണ്ഡപ്രകാരം സർക്കാർ നാമനിർദ്ദേശം ചെയ്ത ഒരു അംഗം 4 വർഷക്കാലം ഉദ്യോഗം വഹിക്കേണ്ടതാണ്.

(5) (3)-ാം ഉപവകുപ്പ് (ഡി) എന്ന ഖണ്ഡപ്രകാരം ബാർ കൗൺസിൽ നാമനിർദ്ദേശം ചെയ്ത ഒരു അംഗം നാലുവർഷമോ ബാർ കൗൺസിലിൽ അയാളുടെ അംഗത്വത്തിൻെറ കാലാവധിയോ ഏതാണ് കുറവ് അത്രയും കാലം ഉദ്യോഗം വഹിക്കേണ്ടതാണ്.

5. ട്രസ്ററി കമ്മിററിയിലെ നാമനിർദ്ദേശം ചെയ്യപ്പെട്ട അംഗങ്ങളുടെ അയോഗ്യതകളും പിരിച്ചുവിടലും.—(1) 4-ാം വകുപ്പ് (3)-ാം ഉപവകുപ്പ് (സി) എന്ന ഖണ്ഡത്തിൻ കീഴിലോ (ഡി) എന്ന ഖണ്ഡത്തിൻ കീഴിലോ നാമനിർദ്ദേശം ചെയ്യപ്പെട്ട ഒരംഗം—

(എ) അസ്ഥിരബുദ്ധി ആവുകയോ;

(ബി) പാപ്പരായി വിധിക്കപ്പെടുകയോ ;

(സി) ട്രസ്ററി കമ്മിററിയുടെ അനുമതിയില്ലാതെ തുടർച്ചയായി കമ്മിററിയുടെ മൂന്നു യോഗങ്ങളിൽ ഹാജരാകാതിരിക്കുകയോ ;

(ഡി) ഫണ്ടിലെ കുടിശ്ശികക്കാരനോ (അയാൾ ഫണ്ടിലെ ഒരംഗമായിരിക്കുന്ന പക്ഷം) അഥവാ വിശ്വാസവഞ്ചന നടത്തിയിട്ടുള്ള ആളോ ആവുകയോ;

(ഇ) ഒരു ക്രിമിനൽ കോടതി, സാൻമാർഗ്ഗികാധഃപതനം സംബന്ധിച്ച ഒരു കുററത്തിന് ശിക്ഷിക്കുകയും ആ ശിക്ഷ അസ്ഥിരപ്പെടുത്താതിരിക്കുകയോ ചെയ്യുന്ന സംഗതിയിൽ അയാൾ ട്രസ്ററി കമ്മിററിയിലെ അംഗമായിരിക്കാൻ അയോഗ്യനായിരിക്കുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരം അയോഗ്യനാവുകയോ അയോഗ്യനാക്കപ്പെടുകയോ ചെയ്ത ഏതെങ്കിലും അംഗത്തെ സർക്കാരിന് ട്രസ്ററി കമ്മിററിയുടെ അംഗത്വത്തിൽ നിന്നും നീക്കാവുന്നതാണ് ;

എന്നാൽ ഏതെങ്കിലും അംഗത്തെ നീക്കം ചെയ്തുകൊണ്ടുള്ള യാതൊരു ഉത്തരവും, ആ അംഗത്തിനും ബാർകൗൺസിൽ നാമനിർദ്ദേശം ചെയ്ത ഒരംഗത്തിന്റെ കാര്യത്തിൽ ബാർ കൗൺസിലിനും പറയാനുള്ളത് പറയാൻ അവസരം നൽകാതെ, പാസ്സാക്കാൻ പാടുള്ളതല്ല.

6. ട്രസ്ററി കമ്മിററിയിലെ നാമനിർദ്ദേശം ചെയ്യപ്പെട്ട അംഗങ്ങളുടെ രാജിയും യാദൃശ്ചിക ഒഴിവുകൾ നികത്തലും.—(1) 4-ാം വകുപ്പ് (3)-ാം ഉപവകുപ്പ് (സി) ഖണ്ഡം അനുസരിച്ചോ, (ഡി) ഖണ്ഡം അനുസരിച്ചോ നാമനിർദ്ദേശം ചെയ്യപ്പെട്ട ഏതെങ്കിലും അംഗത്തിന്, മൂന്നുമാസത്തെ മുൻകൂട്ടിയുള്ള രേഖാമൂലമായ നോട്ടീസ്, അതതു സംഗതിപോലെ, ബാർ കൗൺസിലിനോ സർക്കാരിനോ നൽകിക്കൊണ്ട് അയാളുടെ ഉദ്യോഗം രാജി വയ്ക്കാവുന്നതും അങ്ങനെയുള്ള രാജി സർക്കാരോ ബാർ കൗൺസിലോ സ്വീകരിച്ചാൽ അയാൾ ഉദ്യോഗം ഒഴിഞ്ഞതായി കരുതേണ്ടതുമാണ്.

എന്നാൽ രാജി സ്വീകരിക്കുന്നതിന് മുൻപ് ബാർ കൗൺസിൽ സർക്കാരുമായി കൂടിയാലോചിക്കേണ്ടതാണ്:

(2) (1)-ാം ഉപവകുപ്പിൽ സൂചിപ്പിച്ച ഒരംഗത്തിന്റെ ഉദ്യോഗത്തിലുണ്ടാകുന്ന യാദൃശ്ചിക ഒഴിവ് അതതു സംഗതിപോലെ സർക്കാരിനോ ബാർ കൗൺസിലിനോ എത്രയും വേഗം നികത്താവുന്നതും അങ്ങനെ ആ ഒഴിവു നികത്താൻ നാമനിർദ്ദേശം ചെയ്യപ്പെട്ട ഒരു അംഗം, ആരുടെ ഒഴിവാണോ അയാൾ നികത്തിയത്, അയാളുടെ ഉദ്യോഗത്തിന്റെ ശേഷിച്ച കാലത്തേക്ക് ഉദ്യോഗം വഹിക്കേണ്ടതുമാണ്.

7. ഒഴിവ്, ന്യൂനത മുതലായവമൂലം ട്രസ്ററികമ്മിററിയുടെ പ്രവൃത്തികൾ അസാധുവാക്കപ്പെടുന്നതല്ലെന്ന്.—ഈ ആക്ററോ അതിൻകീഴിലുണ്ടാക്കിയ ചട്ടങ്ങളോ പ്രകാരം ട്രസ്ററി കമ്മിററി ചെയ്ത ഏതെങ്കിലും പ്രവൃത്തിയോ എടുത്ത ഏതെങ്കിലും നടപടിയോ—

(എ) കമ്മിററി സംഘടിപ്പിക്കുമ്പോൾ ഉണ്ടാകുന്ന ഏതെങ്കിലും ഒഴിവോ ന്യൂനതയോ ; അഥവാ

(ബി) ഏതെങ്കിലും ആളെ അതിലെ അംഗമായി നോമിനേററു ചെയ്യുമ്പോഴുണ്ടാകുന്ന ഏതെങ്കിലും ന്യൂനതയോ ക്രമക്കേടോ ;

അഥവാ

(സി) പ്രശ്നത്തിന്റെ ഗുണത്തെ ബാധിക്കാത്ത അങ്ങനെയുള്ള പ്രവൃത്തിയിലോ നടപടിയിലോ ഉണ്ടായ ഏതെങ്കിലും ന്യൂനതയോ ക്രമക്കേടോ മാത്രം കാരണമായി അസാധുവാക്കപ്പെടുന്നില്ല.

8. ഫണ്ട് നിക്ഷിപ്തമാക്കലും ബാധകമാക്കലും.— ഫണ്ട് ഈ ആക്ററിലെ വ്യവസ്ഥകൾക്ക് വിധേയമായും അതിന്റെ ആവശ്യങ്ങൾക്കും വേണ്ടി ട്രസ്ററി കമ്മിററിയിൽ നിക്ഷിപ്തമായിരിക്കുന്നതും ട്രസ്ററികമ്മിററി അത് കൈവശം വയ്ക്കുകയും ഉപയോഗിക്കുകയും ചെയ്യുന്നതും ആകുന്നു.

9. ട്രസ്ററി കമ്മിററിയുടെ ചുമതലകൾ.— (1) ട്രസ്ററി കമ്മിററി ഫണ്ട് കൈകാര്യം ചെയ്യേണ്ടതാണ്.

(2) ഫണ്ടിന്റെ നടത്തിപ്പിൽ ട്രസ്ററി കമ്മിററി ഈ ആക്ററിലേയും അതിൻകീഴിലുണ്ടാക്കിയ ചട്ടങ്ങളിലേയും വ്യവസ്ഥകൾക്ക് വിധേയമായി,—

(എ) ട്രസ്ററിൽ ഫണ്ടിനവകാശപ്പെട്ട തുകകളും ആസ്തിയും കൈവശം വയ്ക്കുകയും ;

(ബി) ഫണ്ടിലേക്കുള്ള പ്രവേശനത്തിനോ പുനഃപ്രവേശനത്തിനോ ഉള്ള അപേക്ഷ കൈപ്പററുകയും കൈപ്പററിയ തീയതി മുതൽ തൊണ്ണൂറ് ദിവസത്തിനകം അങ്ങനെയുള്ള അപേക്ഷകൾ കൈയൊഴിക്കുകയും;

(സി) അതതു സംഗതിപോലെ, ഫണ്ടിലെ അംഗങ്ങളിൽ നിന്നോ, അവരുടെ നോമിനികളിൽനിന്നോ, നിയമാനുസൃത പ്രതിനിധികളിൽ നിന്നോ ഫണ്ടിൽ നിന്നും പണം കിട്ടുന്നതിനുള്ള അപേക്ഷകൾ സ്വീകരിക്കുകയും അങ്ങനെയുള്ള അപേക്ഷകൾ കൈയൊഴിക്കുന്നതിലേക്കാവശ്യമായി തോന്നുന്ന അങ്ങനെയുള്ള അന്വേഷണം നടത്തുകയും അത് കൈപ്പററിയ തീയതി മുതൽ അഞ്ചു മാസത്തിനകം അക്ഷപേകൾ കയ്യൊഴിക്കുകയും;

(ഡി) അപേക്ഷയിലുള്ള ട്രസ്ററി കമ്മിററിയുടെ തീരുമാനങ്ങൾ ട്രസ്ററി കമ്മിററിയുടെ മിനിററു ബുക്കിൽ രേഖപ്പെടുത്തുകയും;

(ഇ) അപേക്ഷകർക്ക് പട്ടികയിൽ പറഞ്ഞിട്ടുള്ള നിരക്കുകളിൽ തുക കൊടുക്കുകയും;

(എഫ്) നിർണ്ണയിക്കപ്പെടാവുന്ന വിധത്തിലുള്ള ആനുകാലിക റിപ്പോർട്ടുകളും വാർഷിക റിപ്പോർട്ടുകളും സർക്കാരിനും ബാർ കൗൺസിലിനും അയക്കുകയും;

(ജി) ഫണ്ടിലേക്കുള്ള പ്രവേശനത്തിനോ പുനഃപ്രവേശനത്തിനോ അഥവാ ഫണ്ടുകൊണ്ടുള്ള ഗുണത്തിലേക്കായുള്ള അവകാശത്തിനോ വേണ്ടിയുള്ള അപേക്ഷകളിൻമേലുള്ള ട്രസ്ററി കമ്മിററിയുടെ തീരുമാനങ്ങൾ അപേക്ഷകരെ പററുശീട്ടോടുകൂടി രജിസ്ററർ ചെയ്ത് തപാൽ മാർഗ്ഗം അറിയിക്കുകയും;

(എച്ച്) ഈ ആക്ററിന്റേയും അതിൻ കീഴിലുണ്ടാക്കിയ ചട്ടങ്ങളുടേയും കീഴിൽ ചെയ്യുന്നതോ, ചെയ്യേണ്ടതോ, ചെയ്യപ്പെടേണ്ടതോ ആയ അങ്ങനെയുള്ള നടപടികൾ നടത്തുകയും ചെയ്യേണ്ടതാകുന്നു.

10. ഫണ്ടുകൾ കടം വാങ്ങലും നിക്ഷേപിക്കലും.—(1) ട്രസ്ററി കമ്മിററിക്ക് ഈ ആക്ററിന്റെ , ആവശ്യങ്ങൾ നടപ്പിലാക്കുന്നതിന് ആവശ്യമായ ഏതുസംഖ്യയും സർക്കാരിന്റേയും ബാർ കൗൺസിലിന്റേയും മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി അതതു സമയങ്ങളിൽ കടം വാങ്ങാവുന്നതാണ്.

(2) ട്രസ്ററി കമ്മിററി ഫണ്ടിന്റെ ഭാഗമായിതീരുന്ന എല്ലാ തുകകളും വരുമാനങ്ങളും ഏതെങ്കിലും ഷെഡ്യൂൾഡ് ബാങ്കിൽ നിക്ഷേപിക്കുകയോ, അഥവാ കേന്ദ്രസർക്കാരിന്റേയോ സംസ്ഥാന സർക്കാരിന്റേയോ ഉടമയിലോ നിയന്ത്രണത്തിലോ ഉള്ള ഏതെങ്കിലും കോർപ്പറേഷനിലെ വായ്പകളിലോ അഥവാ കേന്ദ്രസർക്കാരിന്റേയോ സംസ്ഥാന സർക്കാരിന്റേയോ വക വായ്പകളിലോ അല്ലെങ്കിൽ സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി ബാർ കൗൺസിൽ അതാതു സമയങ്ങളിൽ നിർദ്ദേശിക്കാവുന്ന മററേതെങ്കിലും രീതിയിലോ അത് നിക്ഷേപിക്കുകയോ ചെയ്യേണ്ടതാകുന്നു.

(3) ഈ ആക്ററ്പ്രകാരം കൊടുക്കാനുള്ളതും കൊടുക്കേണ്ടതുമായ എല്ലാ തുകകളും ഫണ്ടിന്റെ നടത്തിപ്പും ഭരണനിർവ്വഹണവും സംബന്ധിച്ച എല്ലാ ചെലവുകളും, ഫണ്ടിൽ നിന്നും കൊടുക്കേണ്ടതാണ്.

(4) ട്രസ്ററി കമ്മിററിയുടെ കണക്കുകൾ ബാർ കൗൺസിൽ നിയമിച്ച ഒരു ചാർട്ടേഡ് അക്കൗണ്ടന്റിനെകൊണ്ട് വർഷംതോറും ആഡിററു ചെയ്യിക്കേണ്ടതാണ്.

(5) ട്രസ്ററി കമ്മിററിയുടെ കണക്കുകൾ ആഡിററർ സാക്ഷ്യപ്പെടുത്തിയപ്രകാരം അതിൻമേൽ ആഡിററ് റിപ്പോർട്ടോടുകൂടി ട്രസ്ററി കമ്മിററി ബാർ കൗൺസിലിന് അയക്കേണ്ടതും ബാർ കൗൺസിലിന് അതു സംബന്ധിച്ച് യുക്തമെന്ന് തോന്നുന്ന അങ്ങനെയുള്ള നിർദ്ദേശങ്ങൾ ട്രസ്ററി കമ്മിററിക്കു നൽകാവുന്നതും ആകുന്നു.

(6) (5)-ാം ഉപവകുപ്പിൻ കീഴിൽ ബാർ കൗൺസിൽ നൽകിയ നിർദ്ദേശങ്ങൾ ട്രസ്ററി കമ്മിററി അനുസരിക്കേണ്ടതാണ്.

11. <u>സെക്രട്ടറിയുടെ അധികാരങ്ങളും കർത്തവ്യങ്ങളും</u>.— ട്രസ്ററി കമ്മിററിയുടെ സെക്രട്ടറി—

(എ) ട്രസ്ററി കമ്മിററിയുടെ ചീഫ് എക്സിക്യൂട്ടീവ് അധികാരസ്ഥൻ ആയിരിക്കുകയും അതിന്റെ തീരുമാനങ്ങൾ നടപ്പിലാക്കാൻ ചുമതലപ്പെട്ടവനും ആയിരിക്കുന്നതും;

(ബി) കമ്മിററിക്ക് അനുകൂലമായും പ്രതികൂലമായുമുള്ള എല്ലാ വ്യവഹാരങ്ങളിലും നടപടികളിലും ട്രസ്ററി കമ്മിററിയെ പ്രതിനിധാനം ചെയ്യുകയും;

(സി) ട്രസ്ററി കമ്മിററിയുടെ എല്ലാ തീരുമാനങ്ങളും നിർദ്ദേശങ്ങളും അദ്ദേഹത്തിന്റെ കയ്യൊപ്പിട്ടു സാക്ഷ്യപ്പെടുത്തുകയും;

(ഡി) ട്രസ്ററി കമ്മിററിയുടെ ബാങ്ക് അക്കൗണ്ടുകൾ, ട്രഷററുമായി കൂട്ടായി നടത്തുകയും;

(ഇ) ട്രസ്ററി കമ്മിററിയുടെ യോഗങ്ങൾ വിളിച്ചുകൂട്ടുകയും അതിന്റെ നടപടി കുറിപ്പുകൾ തയ്യാറാക്കുകയും;

(എഫ്) ആവശ്യമുള്ള റിക്കാർഡുകളോടും വിവരങ്ങളോടും കൂടി ട്രസ്ററി കമ്മിററിയുടെ യോഗങ്ങളിൽ ഹാജരാകുകയും;

(ജി) അതാത് സമയങ്ങളിൽ നിർണ്ണയിക്കാവുന്ന അങ്ങനെയുള്ള ഫാറങ്ങളും, രജിസ്റററുകളും, മററു റിക്കാർഡുകളും വച്ചുപോരുകയും, ട്രസ്ററി കമ്മിററിയുമായി ബന്ധപ്പെട്ട എല്ലാ കത്തിടപാടുകളും നടക്കുകയും;

(എച്ച്) സ്ററാമ്പിനെ സംബന്ധിച്ച ബാർ അസോസിയേഷനുകളുടെ അക്കൗണ്ടുകളും രജിസ്റററുകളും കാലാകാലങ്ങളിൽ പരിശോധിക്കുകയും ഒത്തുനോക്കുകയും;

(ഐ) ഓരോ സാമ്പത്തിക വർഷവും ട്രസ്ററി കമ്മിററി നടത്തിയ വ്യാപാര ഇടപാടുകളുടെ ഒരു വാർഷിക സ്റേറററ്മെന്റ് തയ്യാറാക്കുകയും;

(ജെ) ട്രസ്ററി കമ്മിററിയും ബാർ കൗൺസിലും നിർദ്ദേശിക്കാവുന്ന അങ്ങനെയുള്ള മററു പ്രവൃത്തികൾ നടത്തുകയും ചെയ്യേണ്ടതാകുന്നു.

12. <u>ചില തുകകൾ ഫണ്ടിലേക്ക് കൈമാററം ചെയ്യൽ</u>.— ബാർ കൗൺസിൽ, എൻറോൾമെന്റ് ഫീസിനത്തിൽ അത് വസൂലാക്കിയ തുകയുടെ ഇരുപത്തഞ്ചു ശതമാനത്തിന് തുല്യമായ ഒരു തുക വർഷംതോറും ഫണ്ടിലേക്ക് അടയ്ക്കേണ്ടതാണ്.

13. ബാർ അസ്സോസിയേഷന്റെ അംഗീകാരവും രജിസ്ട്രേഷനും.—

(1) ഏതെങ്കിലും കോടതിക്ഷേത്രത്തിൽ പ്രവർത്തിക്കുന്നതും ഏതു പേരിലുമറിയപ്പെടുന്നതുമായ അഭിഭാഷകരുടെ എല്ലാ സംഘടനകൾക്കും, ഇതിനുവേണ്ടി ബാർ കൗൺസിൽ വിജ്ഞാപനം ചെയ്യാവുന്ന ഒരു തീയതിക്കു മുൻപായി, അംഗീകാരത്തിനും രജിസ്ട്രേഷനും വേണ്ടി നിർണ്ണയിക്കാവുന്ന അങ്ങനെയുള്ള ഫാറത്തിൽ ബാർ കൗൺസിലിനോട് അപേക്ഷിക്കാവുന്നതാണ്.

(2) അംഗീകാരത്തിനും രജിസ്ട്രേഷനുമുള്ള ഏതൊരു അപേക്ഷയും, സംഘടനയുടെ ചട്ടങ്ങളോ ഉപനിയമങ്ങളോ അതും, സംഘടനയുടെ ഔദ്യോഗിക ഭാരവാഹികളുടെ പേരും മേൽവിലാസവും, സംഘടനയുടെ അംഗങ്ങളുടെ പേര്, മേൽവിലാസം, വയസ്സ്, എൻറോൾചെയ്ത തീയതി, ഓരോ അംഗവും സാധാരണയായി പ്രാക്റ്റീസ് നടത്തുന്ന സ്ഥലം, എന്നിവ കാണിച്ച പുതിയ ലിസ്റ്റുംസഹിതം ആയിരിക്കേണ്ടതാണ്.

(3) ബാർ കൗൺസിലിന് യുക്തമെന്ന് കരുതാവുന്ന അങ്ങനെയുള്ള അന്വേഷണത്തിനുശേഷം സംഘടനയെ അംഗീകരിക്കുകയും നിർണ്ണയിക്കാവുന്ന അങ്ങനെയുള്ള ഫാറത്തിൽ രജിസ്ട്രേഷൻ സർട്ടിഫിക്കററ് നൽകുകയും ചെയ്യാവുന്നതാണ്.

(4) ബാർ അസോസിയേഷന്റെ അംഗീകാരവും രജിസ്ട്രേഷനും സംബന്ധിച്ച ബാർ കൗൺസിലിന്റെ തീരുമാനം അവസാനത്തേതായിരിക്കുന്നതാണ്.

14. ബാർ അസ്സോസിയേഷനുകളുടെ കർത്തവ്യങ്ങൾ.— (1) ഓരോ ബാർ അസ്സോസിയേഷനും ഓരോ വർഷവും ഏപ്രിൽ 15-ാം തീയതിയോ അതിന്മുൻപോ ആ വർഷത്തിലെ മാർച്ച് 31-ാം തീയതിവരെയുള്ള അതിന്റെ അംഗങ്ങളുടെ ഒരു ലിസ്ററ് ബാർ കൗൺസിലിനെ അറിയിക്കേണ്ടതാണ്.

(2) ഓരോ ബാർ അസ്സോസിയേഷനും—

(എ) സംഘടനയിലുള്ള ഔദ്യോഗിക ഭാരവാഹികളുടെ ഏതെങ്കിലും മാററം അങ്ങനെയുള്ള മാററം മുതൽ പതിനഞ്ചു ദിവസങ്ങൾക്കുള്ളിലും;

(ബി) പ്രവേശനവും പുനഃപ്രവേശനവും ഉൾപ്പെടെ അംഗത്വത്തിലുണ്ടാകുന്ന ഏതെങ്കിലും മാററം അങ്ങനെ മാററം സംഭവിച്ച് മുപ്പത് ദിവസത്തിനുള്ളിലും;

(സി) ഏതെങ്കിലും അംഗങ്ങളുടെ മരണം, വിരമിക്കൽ, സ്വമേധയായുള്ള പ്രാക്റ്റീസ് നിർത്തിവയ്ക്കൽ എന്നിവ സംഭവിക്കുന്ന ദിവസം മുതൽ മുപ്പത് ദിവസങ്ങൾക്കുള്ളിലും;

(ഡി) അതതു സമയങ്ങളിൽ ബാർ കൗൺസിൽ ആവശ്യപ്പെട്ടാവുന്ന അങ്ങനെയുള്ള മററു സംഗതികളും ബാർ കൗൺസിലിനെ അറിയിക്കേണ്ടതാണ്.

15. ഫണ്ടിലെ അംഗത്വം.— (1) സംസ്ഥാനത്തെ ഏതെങ്കിലും കോടതിയിൽ പ്രാക്റ്റീസ് ചെയ്യുന്നതും ബാർ കൗൺസിൽ അംഗീകരിച്ച ഒരു ബാർ അസ്സോസിയേഷനിലെ അംഗവുമായ ഏതൊരഭിഭാഷകനും ഫണ്ടിലെ അംഗത്വത്തിനുള്ള പ്രവേശനത്തിന് ട്രസ്ററി കമ്മിററിക്ക് നിർണ്ണയിക്കപ്പെട്ട ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പിൻ കീഴിൽ ഒരു അപേക്ഷ കിട്ടിയാൽ ട്രസ്ററി കമ്മിററി അതിന് യുക്തമെന്ന് തോന്നുന്ന അന്വേഷണം നടത്തുകയും അപേക്ഷകനെ ഒന്നുകിൽ ഫണ്ടിൽ ചേർക്കുകയോ അല്ലെങ്കിൽ എഴുതി രേഖപ്പെടുത്തിയ കാരണങ്ങളാൽ അപേക്ഷ നിരസിക്കുകയോ ചെയ്യേണ്ടതാണ്:

എന്നാൽ അപേക്ഷകന് പറയാനുള്ളത് പറയാൻ ഒരവസരം നൽകാതെ അപേക്ഷ നിരസിച്ചുകൊണ്ടുള്ള യാതൊരു ഉത്തരവും പാസ്സാക്കാൻ പാടുള്ളതല്ല.

ഓരോ അപേക്ഷകനും അപേക്ഷാഫീസ്സായ 200 രൂപാ ഒരു വർഷത്തിനുള്ളിൽ നാലു തുല്യ ഗഡുക്കളായി നിർണ്ണയിക്കാവുന്ന അങ്ങനെയുള്ള തീയതിയിൽ—ആദ്യ ഗഡു അപേക്ഷയോടൊപ്പം— ട്രസ്ററീ കമ്മിററിയുടെ അക്കൗണ്ടിൽ കൊടുക്കേണ്ടതാണ്.

(4) അപേക്ഷ നിരസിക്കുന്ന സംഗതിയിൽ അപേക്ഷയോടൊപ്പം വാങ്ങിയ പ്രവേശന ഫീസിന്റെ ആദ്യ ഗഡു അപേക്ഷകന് തിരിച്ചുകൊടുക്കേണ്ടതാണ്.

(5) ഓരോ അംഗവും ഫണ്ടിലേയ്ക്കുള്ള വാർഷികവരിസംഖ്യ എല്ലാ വർഷവും ജൂൺ 30-ാം തീയതിയോ അതിനു മുമ്പോ താഴെപറയുന്ന നിരക്കുകളിൽ കൊടുക്കേണ്ടതാണ്; അതായത്:—

| | |
|---|---|
| ഒരു അഭിഭാഷകന്റെ ബാറിലെ സേവനകാലം 5 വർഷമോ അതിലധികമോ ആയിരിക്കുകയും എന്നാൽ 15 വർഷത്തിൽ താഴെയുമാണെങ്കിൽ | 50 രൂപ |
| ഒരു അഭിഭാഷകന്റെ ബാറിലെ സേവനകാലം 15 വർഷമോ അതിലധികമോ ആണെങ്കിൽ | 100 രൂപ |

(6) (5)-ാം ഉപവകുപ്പിൻ കീഴിലുള്ള വരിസംഖ്യ ഒരു അംഗത്തിന് ഇഷ്ടാനുസരണം രണ്ടു തുല്യ അർദ്ധവാർഷിക ഗഡുക്കളായി നല്കുന്നതിന് അവകാശമുണ്ടായിരിക്കുന്നതാണ്.

(7) ഏതെങ്കിലും ഒരംഗം ഒരു വർഷത്തെ വാർഷിക വരിസംഖ്യ ആ വർഷം ജൂൺ 30-ാം തീയതിയ്ക്കു മുമ്പ് അടയ്ക്കാൻ വീഴ്ച വരുത്തിയാൽ അയാളെ ഫണ്ടിന്റെ അംഗത്വത്തിൽ നിന്നും നീക്കാവുന്നതാണ്.

(8) ഫണ്ടിന്റെ അംഗത്വത്തിൽ നിന്നും (7)-ാം ഉപവകുപ്പുപ്രകാരം നീക്കം ചെയ്യപ്പെട്ട ഒരാളെ നീക്കിയ തീയതി മുതൽ ആറുമാസത്തിനകം വർഷത്തിൽ പന്ത്രണ്ടുശതമാനം പലിശയോടുകൂടി കുടിശ്ശിക അടച്ചാൽ, ഫണ്ടിൽ വീണ്ടും പ്രവേശിപ്പിക്കേണ്ടതാണ്.

(9) ഫണ്ടിന്റെ അംഗത്വത്തിൽ പ്രവേശനം കിട്ടുന്ന അവസരത്തിൽ ഏതൊരംഗവും, പണം ലഭിക്കുന്നതിനുമുമ്പ് അയാൾക്ക് മരണം സംഭവിക്കുന്ന സംഗതിയിൽ ഫണ്ടിൽ നിന്നും അയാൾക്ക് കിട്ടാനുള്ള തുക സ്വീകരിക്കുന്നതിനുള്ള അവകാശം ഒന്നോ അതിലധികമോ ആളുകൾക്ക് കൊടുക്കുന്നതിനുള്ള നോമിനേഷൻ കൊടുക്കേണ്ടതാണ്.

(10) പക്ഷേ ഒരംഗം (9)-ാം ഉപവകുപ്പിൻ കീഴിൽ ഒന്നിലധികംപേരെ നോമിനേററു ചെയ്യുകയാണെങ്കിൽ അയാൾക്ക് ലഭിക്കേണ്ടതായ മുഴുവൻ തുകയും അടങ്ങുന്ന രീതിയിൽ ഓരോ നോമിനിയ്ക്കും കൊടുക്കേണ്ട തുകയോ ഓഹരിയോ നോമിനേഷനിൽ പ്രത്യേകം പറയേണ്ടതാണ്.

(11) രേഖാമൂലമായ ഒരു നോട്ടീസ് ട്രസ്ററീ കമ്മിററിക്കു കൊടുത്തുകൊണ്ട് ഒരംഗത്തിന് ഏതൊരു സമയവും നോമിനേഷൻ റദ്ദാക്കാവുന്നതാണ്. എന്നാൽ ഒരംഗം അങ്ങനെയുള്ള നോട്ടീസിന്റെ കൂടെ ഒരു പുതിയ നോമിനേഷൻ അയയ്ക്കേണ്ടതുണ്ട്.

(12) സ്വമേധയാ പ്രാക്ററീസ് നിറുത്തൽ ചെയ്യുകയോ, അഥവാ അതിൽ നിന്നും വിരമിക്കുകയോ ചെയ്യുന്ന ഏതൊരു അംഗവും അങ്ങനെ നിർത്തലാക്കുകയോ വിരമിക്കുകയോ ചെയ്ത് 15 ദിവസത്തിനകം ആ

സംഗതി ട്രസ്റ്റി കമ്മിററിയെ അറിയിക്കേണ്ടതും തക്കതായ കാരണങ്ങളാലല്ലാതെ ഏതെങ്കിലും അംഗം അങ്ങനെ ചെയ്യുന്നതിൽ വീഴ്ച വരുത്തുകയാണെങ്കിൽ ആ അംഗത്തിന് കൊടുക്കേണ്ടതായ തുക ട്രസ്റ്റി കമ്മിററിക്ക് നിർണ്ണയിക്കപ്പെട്ട തത്വങ്ങൾക്കനുസൃതമായി കുറയ്ക്കാവുന്നതുമാകുന്നു.

16. പ്രാക്ടീസ് നിർത്തലാക്കുമ്പോൾ ഫണ്ടിൽ നിന്ന് പണം കൊടുക്കൽ.—

(1) ഫണ്ടിലെ ഒരംഗത്തിന്, പ്രാക്ടീസ് നിർത്തലാക്കുമ്പോൾ പട്ടികയിൽ പറഞ്ഞിരിക്കുന്ന നിരക്കിലുള്ള ഒരു തുക ഫണ്ടിൽ നിന്നും കിട്ടാൻ അർഹതയുണ്ടായിരിക്കുന്നതാണ്.

(2) ഒരംഗത്തിന് മരണം സംഭവിക്കുമ്പോൾ ആ തുക അയാൾ നാമനിർദ്ദേശം ചെയ്ത ആൾക്കോ അങ്ങനെ നാമനിർദ്ദേശം ചെയ്യപ്പെട്ടവരില്ലെങ്കിൽ അയാളുടെ നിയമാനുസൃതമായ അവകാശികൾക്കോ കൊടുക്കേണ്ടതാണ്.

(3) ഫണ്ടിലെ ഒരംഗത്തിന് ഫണ്ടിൽ അയാൾ അംഗമായി പ്രവേശിച്ച് അഞ്ചു വർഷങ്ങൾക്കു ശേഷം ഏതു സമയത്തും അയാളുടെ വിരമിക്കൽ ആനുകൂല്യങ്ങൾ തിരഞ്ഞെടുക്കാവുന്നതാണ്. എന്നാൽ നിർണ്ണയിക്കാവുന്ന അങ്ങനെയുള്ള വ്യവസ്ഥകൾക്ക് വിധേയമായി ഫണ്ടിൽ ഒരു പുതിയ അംഗമായി പുനഃപ്രവേശനം ചെയ്യുന്നതിന് അയാൾക്ക് അർഹതയുണ്ടായിരിക്കും.

എന്നാൽ സ്ഥിരമായ അവശത അനുഭവിക്കുന്ന ഒരു അംഗത്തെ ഫണ്ടിൽ അയാളെ പ്രവേശിപ്പിച്ച് അഞ്ചു വർഷത്തിനകം വിരമിക്കാൻ അനുവദിക്കേണ്ടതാണ്.

(4) ഈ ആക്റ്റിൻ കീഴിൽ പണം കൊടുക്കുന്നതിനുവേണ്ടി പ്രാക്റ്റീസിന്റെ പൂർത്തിയായ വർഷങ്ങൾ കണക്കാക്കുന്നതിന് ഒരു അംഗത്തെ ഫണ്ടിലേക്ക് പ്രവേശിപ്പിക്കുന്നതിനു മുമ്പ് പ്രാക്റ്റീസ് വല്ലതുമുള്ളപക്ഷം ബാറിലുള്ള ഓരോ നാലു വർഷത്തെ പ്രാക്റ്റീസ് ഒരു വർഷത്തെ പ്രാക്റ്റീസായി കണക്കാക്കേണ്ടതും അങ്ങനെയുള്ള പ്രവേശനത്തിനുശേഷം അത്, പ്രാക്റ്റീസ് ചെയ്ത വർഷങ്ങളുടെ എണ്ണത്തോടു കൂട്ടേണ്ടതുമാണ്.

(5) ഫണ്ടിൽ അയാളെ പ്രവേശിപ്പിച്ച് അഞ്ചു വർഷത്തിനകം മരിക്കുന്ന ഒരു അംഗത്തിന്റെ സംഗതിയിൽ, അതതു സംഗതിപോലെ അയാളുടെ നോമിനിയ്ക്കോ നിയമാനുസൃത അവകാശിക്കോ പ്രാക്റ്റീസ് നടത്തിയ ഒരു വർഷത്തേയ്ക്ക് ആയിരം രൂപ നിരക്കിൽ ഒരു തുക ലഭിക്കുന്നതിന് അർഹതയുണ്ടായിരിക്കുന്നതാണ്.

(6) ഫണ്ടിൽ നിന്നും പണം കിട്ടുന്നതിനുള്ള ഒരു അപേക്ഷ നിർണ്ണയിക്കാവുന്ന അങ്ങനെയുള്ള ഫാറത്തിൽ ട്രസ്റ്റി കമ്മിററിയ്ക്ക് സമർപ്പിക്കേണ്ടതാണ്.

(7) (6)-ാം ഉപവകുപ്പിൻ കീഴിൽ കിട്ടിയ ഒരു അപേക്ഷ ആവശ്യമെന്ന് കരുതുന്ന അന്വേഷണങ്ങൾക്കു ശേഷം ട്രസ്റ്റി കമ്മിററി കയ്യൊഴിയേണ്ടതാകുന്നു.

17. ഒരു അംഗത്തിന് ഫണ്ടിൻമേലുള്ള അവകാശബന്ധം അന്യാധീനപ്പെടുത്തുക, ജപ്തിചെയ്യുക മുതലായവ സംബന്ധിച്ച നിയന്ത്രണം.—

(1) ഫണ്ടിൻമേലുള്ള ഏതെങ്കിലും അംഗത്തിന്റെ അവകാശബന്ധമോ ഫണ്ടിൽ നിന്നും ഏതെങ്കിലും തുക വാങ്ങുന്നതിനുള്ള ഒരംഗത്തിന്റെയോ അയാളുടെ നോമിനിയുടെയോ നിയമാനുസൃത അവകാശി

കളുടെയോ അവകാശമോ, ഏല്പിച്ചുകൊടുക്കുകയോ, അന്യാധീനപ്പെടുത്തുകയോ ചാർജ്ജ് ചെയ്യുകയോ ചെയ്യാൻ പാടില്ലാത്തതും ഏതെങ്കിലും കോടതിയുടെയോ ട്രൈബ്യൂണലിന്റെയോ മററ് അധികാരസ്ഥാനത്തിന്റെയോ ഏതെങ്കിലും ഡിക്രിയോ ഉത്തരവോ പ്രകാരം ജപ്തി ചെയ്യുന്നതിന് വിധേയമല്ലാത്തതും ആകുന്നു.

(2) ഏതെങ്കിലും അംഗത്തിന്റെയോ അയാളുടെ നോമിനിയുടെയോ നിയമാനുസൃത അവകാശിയുടെയോ ഫണ്ടിനോ അതിൻമേലുള്ള അവകാശബന്ധത്തിനോ എതിരായി നടപടികളെടുക്കാൻ യാതൊരു ഉത്തമർണ്ണനും അവകാശമുണ്ടായിരിക്കുന്നതല്ല.

വിശദീകരണം:— ഈ വകുപ്പിന്റെ ആവശ്യങ്ങൾക്കായി "ഉത്തമർണ്ണൻ" എന്നതിൽ സംസ്ഥാനമോ അഥവാ 1955-ലെ നിർദ്ധനത്വ ആക്ററ് (1956-ലെ 2) പ്രകാരമോ തത്സമയം പ്രാബല്യത്തിലിരിക്കുന്ന മറേറതെങ്കിലും നിയമത്തിൻകീഴിലോ നിയമിച്ച ഔദ്യോഗിക അസൈനിയോ, റിസീവറോ ഉൾപ്പെടുന്നു.

18. അംഗങ്ങൾക്കുള്ള ഗ്രൂപ്പു ലൈഫ് ഇൻഷ്വറൻസും മററു ആനുകൂല്യങ്ങളും.—ഫണ്ടിലെ അംഗങ്ങളുടെ ക്ഷേമത്തിനായി ബാർ കൗൺസിലിന്,—

(എ) ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷൻ ആഫ് ഇൻഡ്യയിൽ നിന്നും ഫണ്ടിലെ അംഗങ്ങൾക്കായി ഗ്രൂപ്പ് ഇൻഷ്വറൻസ് പോളിസികൾ എടുക്കുകയും;

(ബി) ഫണ്ടിലെ അംഗങ്ങൾക്കും അവരുടെ ആശ്രിതർക്കും ചികിൽസയ്ക്കും വിദ്യാഭ്യാസത്തിനും വേണ്ട സൗകര്യങ്ങൾക്ക് വ്യവസ്ഥ ചെയ്യുകയും;

(സി) നിർണ്ണയിക്കാവുന്ന അങ്ങനെയുള്ള മററ് ആനുകൂല്യങ്ങൾക്കും വ്യവസ്ഥ ചെയ്യുകയും ചെയ്യാവുന്നതാണ്.

19. ട്രസ്ററി കമ്മിററിയുടെ സമ്മേളനങ്ങൾ.—(1) ട്രസ്ററി കമ്മിററി, ഈ ആക്ററോ അതിൻ കീഴിലുണ്ടാക്കിയ ചട്ടങ്ങളോ പ്രകാരം കാര്യനിർവ്വഹണത്തിനുവേണ്ടി മൂന്നു കലണ്ടർ മാസങ്ങളിൽ കുറഞ്ഞപക്ഷം ഒരിക്കലോ ആവശ്യമെന്നു കണ്ടാൽ കൂടുതലോ പ്രാവശ്യം സമ്മേളിക്കേണ്ടതാണ്.

(2) കമ്മിററിയുടെ ഒരു സമ്മേളനത്തിനുള്ള കോറം ട്രസ്ററികമ്മിററിയുടെ മൂന്നു അംഗങ്ങൾ ആയിരിക്കുന്നതാണ്.

(3) ട്രസ്ററി കമ്മിററിയുടെ സമ്മേളനത്തിൽ ചെയർമാനോ അദ്ദേഹത്തിന്റെ അഭാവത്തിൽ തിരഞ്ഞെടുക്കപ്പെട്ട ഒരു അംഗമോ അദ്ധ്യക്ഷം വഹിക്കേണ്ടതാണ്.

(4) ട്രസ്ററി കമ്മിററിയുടെ സമ്മേളനത്തിനു മുമ്പാകെ വരുന്ന ഏതെങ്കിലും സംഗതി, സമ്മേളനത്തിൽ സന്നിഹിതരാവുകയും വോട്ടു ചെയ്യുകയും ചെയ്യുന്ന അംഗങ്ങളുടെ ഭൂരിപക്ഷത്താൽ തീരുമാനിക്കേണ്ടതും വോട്ടുകൾ തുല്യമായി വരുന്ന പക്ഷം ചെയർമാനോ സമ്മേളനത്തിൽ അദ്ധ്യക്ഷം വഹിക്കുന്ന അംഗത്തിനോ ഒരു കാസ്ററിംഗ് വോട്ട് ഉണ്ടായിരിക്കുന്നതുമാണ്.

20. ട്രസ്ററി കമ്മിററിയുടെ അംഗങ്ങൾക്കുള്ള യാത്രപ്പടിയും ദിവസപ്പടിയും.—ട്രസ്ററി കമ്മിററിയുടെ അനൗദ്യോഗിക അംഗങ്ങൾക്ക്, ബാർ കൗൺസിലിലെ അംഗങ്ങൾക്ക് അനുവദിച്ചിട്ടുള്ള അതേ യാത്രപ്പടിയും ദിവസപ്പടിയും ലഭിക്കുന്നതിന് അർഹതയുണ്ടായിരിക്കുന്നതാണ്.

21. ട്രസ്ററി കമ്മിററിയുടെ തീരുമാനങ്ങൾക്കെതിരെയുള്ള അപ്പീൽ.—

(1) ട്രസ്ററി കമ്മിററിയുടെ ഏതെങ്കിലും തീരുമാനത്തിനെതിരെയുള്ള ഒരു അപ്പീൽ ബാർ കൗൺസിൽ മുമ്പാകെ ബോധിപ്പിക്കേണ്ടതാണ്.

(2) അപ്പീൽ നിർണ്ണയിക്കപ്പെട്ട ഫാറത്തിൽ ആയിരിക്കേണ്ടതും അതിൽ—

(എ) ഏത് ഉത്തരവിനെതിരായാണോ അപ്പീൽ ബോധിപ്പിക്കുന്നത് ആ ഉത്തരവും ;

(ബി) ബാർ കൗൺസിലിന്റെ ക്രെഡിററിലേയ്ക്ക് സ്റേററ് ബാങ്ക് ഓഫ് ഇൻഡ്യയുടെ കേരളത്തിലെ ഏതെങ്കിലും ശാഖയിലേക്ക് നൂറു രൂപ അടച്ചുവെന്ന് തെളിയിക്കുന്ന ഒരു രസീതും, ഉണ്ടായിരിക്കേണ്ടതും ആകുന്നു.

(3) ഏത് ഉത്തരവിനെതിരായാണോ അപ്പീൽ ബോധിപ്പിക്കേണ്ടത് ആ ഉത്തരവ് കിട്ടി മുപ്പതു ദിവസത്തിനുള്ളിൽ അപ്പീൽ ബോധിപ്പിക്കേണ്ടതാണ്.

(4) അപ്പീലിൻമേലുള്ള ബാർ കൗൺസിലിന്റെ തീരുമാനം അന്തിമമായിരിക്കുന്നതാണ്.

22. ബാർ കൗൺസിൽ സ്ററാമ്പുകൾ അച്ചടിപ്പിക്കുകയും വിതരണം ചെയ്യുകയും ചെയ്യണമെന്ന്.—(1) ബാർ കൗൺസിൽ, രണ്ടു രൂപയുടെ മൂല്യമുള്ള ക്ഷേമനിധി സ്ററാമ്പുകൾ ബാർ കൗൺസിൽ മുദ്രയോടും അതിൻമേൽ അതിന്റെ മൂല്യം പതിച്ചുകൊണ്ടും അച്ചടിപ്പിക്കുകയും വിതരണം ചെയ്യിക്കുകയും ചെയ്യേണ്ടതാണ്.

(2) സ്ററാമ്പ് 1" x 2" എന്ന വലിപ്പത്തിലായിരിക്കേണ്ടതും അത് ഫണ്ടിലെ അംഗങ്ങൾക്ക് മാത്രം വിൽക്കേണ്ടതുമാണ്.

(3) സ്ററാമ്പുകൾ ബാർ കൗൺസിലിന്റെ അധീനതയിലായിരിക്കേണ്ടതാണ്.

(4) ബാർ കൗൺസിൽ, ബാർ അസോസിയേഷനുകൾ വഴി സ്ററാമ്പിന്റെ വിതരണവും വിൽപ്പനയും നിയന്ത്രിക്കേണ്ടതാണ്.

(5) ബാർ കൗൺസിലും ബാർ അസോസിയേഷനുകളും സ്ററാമ്പിന്റെ ശരിയായ അക്കൗണ്ടുകൾ നിർണ്ണയിക്കപ്പെട്ട ഫാറത്തിലും അങ്ങനെയുള്ള രീതിയിലും സൂക്ഷിക്കേണ്ടതാണ്.

(6) അനാമത്തു ചിലവുകൾക്കായി അങ്ങനെയുള്ള വിലയുടെ പത്ത് ശതമാനം കിഴിവു ചെയ്ത ശേഷം വരുന്ന തുക അടച്ച് സ്ററാമ്പുകൾ ബാർ കൗൺസിലിന്റെ പക്കൽ നിന്നും ബാർ അസോസിയേഷനുകൾ വാങ്ങേണ്ടതാണ്.

(7) ഏതെങ്കിലും കോടതിയിലോ, ട്രൈബ്യൂണലിലോ, മററു അധികാരസ്ഥാനത്തോ ഫയൽ ചെയ്തിട്ടുള്ള വക്കാലത്തുകളിൽ ഒട്ടിച്ചിരിക്കുന്ന ഓരോ സ്ററാമ്പും 1959-ലെ കേരള കോടതി ഫീസും, വ്യവഹാരസലയും സംബന്ധിച്ച ആക്ററ് (1960-ലെ 10)-ൽ വ്യവസ്ഥ ചെയ്തിരിക്കുന്ന രീതിയിൽ റദ്ദാക്കേണ്ടതാണ്.

23. വക്കാലത്തിൽ സ്ററാമ്പുകൾ ഉണ്ടായിരിക്കണമെന്ന്.—

(1) ഫണ്ടിലെ ഓരോ അംഗവും അയാൾ ഫയൽ ചെയ്യുന്ന ഓരോ വക്കാലത്തിലും ഒരു സ്ററാമ്പ് ഒട്ടിച്ചിരിക്കേണ്ടതും അങ്ങനെ സ്ററാമ്പ് ഒട്ടിച്ചിട്ടി

Kerala Gazette No. 4 dated 26th January 1982.
**PART I**

**Section iii**

## கேரள அரசு

## சட்ட (சட்டமியற்றல்-பி) துறை

## அறிக்கை

எண். 10342-சட்டமியற்றல் பி 1/81/சட்டம்.

திருவனந்தபுரம், 1981 ஆகஸ்டு 17 / 1903 ஸ்ராவணம் 26

கேரள மாநில சட்டமன்றப் பேரவையின் பின்வரும் சட்டம் பொதுத் தகவலுக்கென இதனால் பிரசுரிக்கப்படுகிறது. சட்டமன்றப் பேரவை நிறைவேற்றிய மசோதாவிற்கு 1981 ஆகஸ்டு 17-ம் நாள் ஆளுநரின் ஒப்புதல் கிடைக்கப் பெற்றது.

ஆளுநர் ஆணைப்படி,
கெ. விஸ்வநாதன் நாயர்,
தனிச் செயலாளர் (சட்டம்).

## The Kerala Private Forest (Vesting and Assignment) Amendment Act, 1981.

### 1981-ன் 20-வது சட்டம்

### 1981-ன் கேரள தனியார் வனங்கள் (ஒப்படைப்பும் உரிமையளிப்பும்) திருத்தச் சட்டம்

1971-ன் கேரள தனியார் வனங்கள் (ஒப்படைப்பும் உரிமையளிப்பும்) சட்டத்தினை மேலும் திருத்துவதற்கான ஒரு சட்டம்.

தோற்றுவாய்.—இதன் பின்வரும் நோக்கங்களுக்காக, 1971-ன் கேரள தனியார் வனங்கள் (ஒப்படைப்பும் உரிமையளிப்பும்) சட்டத்தினை மேலும் திருத்துவது உகந்ததாகையால்;

இது இந்தியக் குடியரசின் முப்பத்திரண்டாவது ஆண்டில் பின்வருமாறு சட்டமாக்கப்படட்டும்:—

1. சுருக்கத் தலைப்பும் தொடக்கமும்.—(1) இச்சட்டம் 1981-ன் கேரள தனியார் வனங்கள் (ஒப்படைப்பும் உரிமையளிப்பும்) திருத்த சட்டம் என்று அழைக்கப்படலாம்.

(2) இது 1981-ன் ஜூன் 9-ம் தேதி அமலில் வந்திருப்பதாகக் கருதப்படும்.

2. பிரிவு 8-ன் திருத்தம்.—(இதன் பின்னர் முதற் சட்டம் என்று குறிப்பிடப்படும்) 1971-ன் கேரள தனியார் வனங்கள் (ஒப்படைப்பும் உரிமையளிப்பும்) சட்டத்தின் (1971-ன் 26) பிரிவு 8-ல் துணைப்பிரிவு (1)-ல் "தீர்ப்பாயத்திற்கு விண்ணப்பிக்கலாம்" எனும் சொற்களுக்குப்பதிலாக "குறிப்பிடப்படும் காலத்திற்குள் தீர்ப்பாயத்திற்கு விண்ணப்பிக்கலாம்" எனும் சொற்கள் இடப்படவேண்டும்.

G. 1601/V.

3. <u>இரத்தாதலும் தவிர்ப்பும்.</u>—(1) 1981-ன் கேரள தனியார் வனங்கள் (ஒப்படைப்பும் உரிமையளிப்பும்) திருத்த அவசரச் சட்டம் (1981-ன் 4) இதனல் ரத்து செய்யப்படுகிறது.

(2) அவ்வாறு ரத்துச் செய்யப்பட்டபோதிலும் மேற்சொன்ன அவசரச் சட்டத்தினுல் திருத்தப்பட்ட மூதற் சட்டத்தின் கீழ் செய்யப்பட்ட ஏதேனும் காரியம் அல்லது மேற்கொள்ளப்பட்ட ஏதேனும் செயல் இந்தச் சட்டத்தினுல் திருத்தப்பட்ட மூதற் சட்டத்தின் கீழ் செய்யப்பட்டிருப்பதாக அல்லது மேற்கொள்ளப்பட்டிருப்பதாகக் கருதப்படும்.

---

கேரள அரசு

சட்ட (சட்டமியற்றல்-ஏ) துறை

அறிவிக்கை

எண் 10547/சட்டமியற்றல்- எ1/81/சட்டம்.

1981 ஆகஸ்ட் 15
திருவனந்தபுரம், ———
1903 ஸ்ராவண 24

கேரள சட்டமன்றப் பேரவையின் பின்வரும் சட்டம் பொதுத் தகவலுக்கென இதனால் பிரகரிக்கப்படுகிறது. சட்டமன்றம் நிறைவேற்றிய மசோதாவிற்கு 1981 ஆகஸ்டு 14-ம் நாள் குடியரசுத்தலைவரின் ஒப்புதல் கிடைக்கப்பெற்றது.

ஆளுநர் ஆணைப்படி,
கெ. விஸ்வநாதன் நாயர்,
தனிச் செயலாளர் (சட்டம்).

The Kerala Land Reforms (Amendment) Act, 1981

1981-ன் 19-வது சட்டம்

1981-ன் கேரள நிலச்சீர்திருத்த (திருத்த) சட்டம்

1963-ன் கேரள நிலச் சீர்திருத்த சட்டத்தினை மேலும் திருத்துவதற்கான ஒரு சட்டம்.

தோற்றுவாய்.—இதன்பின் வரும் நோக்கங்களுக்காக 1963-ன் கேரள நிலச் சீர்திருத்தச் சட்டத்தினை மேலும் திருத்துவது உகந்ததாகையால்,

இது, இந்தியக் குடியரசின் முப்பத்திரண்டாவது வருடத்தில் பின்வருமாறு சட்டமாக்கப்படட்டும் :—

1. கருக்கத்தலைப்பும் தொடக்கமும்.—(1) இந்தச் சட்டம் 1981-ன் கேரள நிலச் சீர்திருத்த (திருத்த) சட்டம் என்று அழைக்கப்படலாம்.

(2) பிரிவுகள் 2 முதல் 5 வரை (இரண்டும் உட்பட) 1970 ஜனுவரி 1-ம் நாள் அமலில் வந்திருப்பதாகக் கருதப்படும். இந்தச் சட்டத்தின் எஞ்சிய ஏற்பாடுகள் 1981 ஜூன் 22-ம் நாள் அமலில் வந்திருப்பதாகக் கருதப்படும்.

2. 72 க்யு க்யு எனும் புதிய பிரிவு புகுத்தப்படல்.—(இதன் பின்னர் முதற் சட்டம் என்று குறிப்பிடப்படும்) 1963-ன் கேரள நிலச் சீர்திருத்தச் சட்டத்தின் (1964-ன் 1) பிரிவு 72-க்யுவிற்குப் பின்னர் கீழ்க்காணும் பிரிவு புகுத்தப்பட வேண்டும், அதாவது:—

"72 க்யு க்யு திரும்பக் கைக்கொள்ளல் விண்ணப்பம் நிராகரிக்கப்படுமாயின் பயிரிடும் குடியானவன் வாடகை நல்க கடமைப்பட்டவரல்லர்:—தற்சமயம் அமலிலுள்ள ஏதேனும் சட்டத்தில் அல்லது ஏதேனும் ஒப்பந்தத்தில், வழக்கத்தில் அல்லது பழக்கத்தில் ஏதேனும் நீதிமன்றத்தின் அல்லது தீர்ப்பாயத்தின் ஏதேனும் தீர்ப்பு, தீர்ப்பாணை அல்லது ஆணையில் அடங்கியுள்ள எதுவும் எவ்வாறிருந்தபோதிலும் இந்தச் சட்டத்தின் ஏற்பாடுகளின் கீழ் திரும்பக் கைக்கொள்ளல் விண்ணப்பம் நிராகரிக்கப்பட்ட ஒரு நிலம் அல்லது நிலத்தின் பாகத்

இன் காரியத்தில் அதது காரியத்திலாவதுபோன்று அத்தகைய நிலம் அல்லது நிலத்தின் பாகத்திற்குரிய ஏதேனும் வாடகையினை, பிரிவு 72-ன் துணைப்பிரிவு (1)-ன் கீழ் அறிவிக்கப்பட்ட நாளில் அல்லது நாளிலிருந்து, நல்க பயிரிடும் குடியானவன் உரியவரல்லர்."

3. பிரிவு 72 எஸ்-ன் திருத்தம்.—முதற் சட்டத்தின் பிரிவு 72 எஸ், அந்தப் பிரிவின் துணைப்பிரிவு (1) என மறு எண்ணிடப்படவேண்டும் மற்றும் அவ்வாறு மறு எண்ணிடப்பட்ட துணைப்பிரிவு (1)-க்குப்பிறகு பின்வரும் துணைப்பிரிவு புகுத்தப்படவேண்டும், அதாவது:—

"(2) இந்தச்சட்டத்தின் ஏற்பாடுகளின் கீழ் திரும்பக் கைக்கொள்வதற் கான ஒரு விண்ணப்பம் நிராகரிக்கப்பட்டுள்ள நிலம் அல்லது நிலத்தின் பாகம் சம்பந்தமாக பயிரிடும் குடியானவன் பிரிவு 72-ன் துணைப்பிரிவு (1)-ன் கீழ் அறிவிக்கப்பட்ட தேதியிலிருந்து மற்றும் அன்றுமுதல் அதது காரியத்திலாவது போன்று அத்தகைய நிலம் அல்லது நிலத்தின் பாகம் சம்பந்தமாக அடிப்படை வரி, பிறவரிகள் மற்றும் மேல்வரி நல்க உரியவராவார்."

4. பிரிவு 84-ன் திருத்தம்.—முதற் சட்டத்தின் பிரிவு 84-ல் துணைப்பிரிவு (1எ)-யின் காப்பு வாசகத்திற்குப் பின்னர் பின்வரும் விளக்கம் புகுத்தப்பட வேண்டும், அதாவது:—

விளக்கம்.—உட்பிரிவு (பி)-யின் நோக்கங்களுக்காக ஒரு நிலம், இந்தச் சட்டதின் கீழ் உண்டுபண்ணப்பட்ட விதிகளால் தேவைப்பட்ட அந்த நிலத்தின் ஒப்படைப்பிற்கு நல்கப்படவேண்டிய கொள்முதல் விலை அல்லது அதன் முதல் தவணை வைக்கப்படுமாயின் பதிவு மூலம் ஒப்படைக்கப்பட்டிருப்பதாகக் கருதப் படும்."

5. பிரிவு 85-ன் திருத்தம்.—முதற் சட்டத்தின் பிரிவு 85-ல் துணைப்பிரிவு (6)-க்குப் பிறகு பின்வரும் துணைப்பிரிவு புகுத்தப்படவேண்டும், அதாவது :—

"(6எ) ஐயங்களை அகற்றும் பொருட்டு வயதுவந்த திருமணமான நபரால் அல்லது குடும்பத்தால் உடமை அல்லது கைக்கொள்ளல் அல்லது இரண்டும் சமர்ப்பிக்கப்பட வேண்டிய ஏதேனும் நிலத்தின் பரப்பு மற்றும் பிற விபரங்களை நிர்ணயிப்பதற்குரிய நடவடிக்கைகள், அந்த வயது வந்த மணமா காத நபரின் அல்லது அதது காரியத்திலாவது போன்று அந்தக்குடும்பத்தில் ஒரே ஒரு உறுப்பினர் இருக்குமிடத்து உயிருடன் இருக்கின்ற அந்த ஒரு உறுப் பினரின் அல்லது ஏனைய பிற குடும்பத்தின் காரியத்தில் இந்தப்பிரிவின் கீழ் அல்லது பிரிவு 85 எ-யின் கீழ் அறிக்கை சமர்ப்பித்துள்ள அந்த குடும்பத்தின் உறுப்பினரின் மரணத்தின் போது, குறையாது ஆனால் அதது காரியத்திலாவது போன்று அத்தகைய வயதுவந்த திருமணமாகாத நபரின் சட்ட நடவடிக்கை நடத்த உரிமையுடையவர் அல்லது உயிருடனுள்ள ஒரே ஒரு நபர் அல்லது அத்தகைய குடும்பத்தின் எஞ்சிய உறுப்பினர் அல்லது உறுப்பினர்களுக்கு எதிராகத் தொடர்ந்திருக்கும் மேலும் அத்தகைய சட்டநடவடிக்கை நடத்த உரிமையுள்ளவர் அல்லது எஞ்சிய உறுப்பினர் அல்லது உறுப்பினர்கள் அதே பரப்பு நிலத்தினை, அதது காரியத்திலாவதுபோன்று அறிக்கை சமர்ப்பித்துள்ள அத்தகைய வயது வந்த திருமணமாகாத நபர் அல்லது உயிருடன் உள்ள ஒரே ஒரு உறுப்பினர் அல்லது நபர் நிலத்தின் பரப்பு மற்றும் பிற விபரங்கள் நிர்ண யிக்கப்படும் தேதியில் உயிருடன் இருப்பார்களாயின் அவர் சமர்ப்பிக்க உரியவர் போன்று சமர்ப்பிக்ககடமைப்பட்டவர்கள் ஆவார்கள் என்று இதனால் அறிவிக்கப் படுகிறது"

6. பிரிவு 109 எ-யின் திருத்தம்.—முதற் சட்டத்தின் பிரிவு 109 எ-யின் துணைப்பிரிவு (1)-ல்,—

(எ) முதல் காப்புவாசகத்தில், "ஐநூறு ரூபாய்" எனும் சொற்களுக்குப் பதில் "ஆயிரத்து ஐநூறு ரூபாய்" எனும் சொற்கள் இடப்படவேண்டும்,

(பி) இரண்டாவது காப்பு வாசகத்தில் உட்பிரிவு (எ)-யில் "இரண்டாயிரம் ரூபாய்" எனும் சொற்களுக்குப்பதில், "ஐயாயிரம் ரூபாய்" எனும் சொற்கள் இடப்படவேண்டும்.

7. நிலைமாறுகால ஏற்பாடுகள்.—ஏதேனும் நீதிமன்றத்தின் அல்லது பிற அதிகாரக்குழுவின் ஏதேனும் தீர்ப்பு, தீர்ப்பாணை அல்லது ஆணையில் அடங்கிய எதுவும் எவ்வாறிருந்தபோதிலும் ஒரு வயது வந்த திருமணமாகாத நபரால் அல்லது குடும்பத்தால் நிலத்தின் உடைமை அல்லது கைக்கொள்ளல் அல்லது இரண்டும் சமர்ப்பிக்கப் படவேண்டிய ஏதேனும் நிலத்தின் பரப்பு மற்றும் பிற விபரங்களை நிர்ணயிப்பதற்கான முதற் சட்டத்தின் கீழ் உள்ள ஏதேனும் நடவடிக்கை, ஒரே ஒரு உறுப்பினர் உள்ள குடும்பத்தின் காரியத்தில் அத்தகைய வயது வந்த திருமணம் ஆகாத உறுப்பினர் அல்லது உயிருடன் உள்ள உறுப்பினர் அல்லது ஏனைய பிற குடும்பத்தின் காரியத்தில் முதற் சட்டத்தின் பிரிவு 85 அல்லது பிரிவு 85 எ-யின் கீழ் அறிக்கை சமர்ப்பித்துள்ள நபர் அல்லது நிர்ணயிக்கப்படுவதற்கு முன்னர் இறந்துள்ளார் எனும் காரணத்தால் நிறுத்திவைக்கப்பட்டிருக்குமிடத்து, அதது காரியத்திலாவதுபோன்று நிலவாரியம் அல்லது தாலுகா நிலவாரியம் 1981-ன் கேரள நில சீர்திருத்த (திருத்த) அவசரச் சட்டம் கெசட்டில் பிரசுரிக்கப்பட்டு ஒரு வருடத்திற்குள் அந்த நடவடிக்கையினை தாக்கல் செய்ய முனைந்து, அதது காரியத்திலாவதுபோன்று அத்தகைய வயதுவந்த திருமணம் ஆகாத நபரின் சட்டநடவடிக்கை நடத்த உரிமையுள்ளவர், அல்லது அந்தக்குடும்பத்தின் உயிருடன் இருக்கின்ற ஒரே ஒரு உறுப்பினர் அல்லது எஞ்சிய உறுப்பினர் அல்லது உறுப்பினர்களை விசாரித்து அதனைத் தொடரவேண்டும் என்பதுடன் அத்தகைய சட்ட நடவடிக்கை நடத்த உரிமையுள்ளவர் அல்லது அதது காரியத்திலாவது போன்று எஞ்சிய உறுப்பினர் அல்லது உறுப்பினர்கள், அதே பரப்பு நிலத்தினை, அதது காரியத்திலாவதுபோன்று அறிக்கை சமர்ப்பித்துள்ள அத்தகைய வயதுவந்த திருமணம் ஆகாத நபர் அல்லது உயிருடன் உள்ள ஒரே ஒரு உறுப்பினர் அல்லது நபர் நிலத்தின் பரப்பு மற்றும் பிற விவரங்கள் நிர்ணயிக்கப்படும் தேதியில் உயிருடன் இருப்பார்களாயின் அவர் சமர்ப்பிக்க உரியவர் போன்று சமர்ப்பிக்கக் கடமைப்பட்டவர்கள் ஆவார்கள்.

எனினும் இந்தப்பிரிவில் அடங்கியுள்ள எதுவும், அத்தகைய சட்ட நடவடிக்கை நடத்த உரிமையுடையவர்களிடமிருந்து அல்லது அத்தகைய குடும்பத்தின் எஞ்சிய உறுப்பினர் அல்லது உறுப்பினர்களிடமிருந்து ஏதேனும் நிலத்தினை கைமாறுக்காக நல்லெண்ணத்துடன் கொள்முதல் செய்பவரை பாதிப்பதாகக் கருதாது.

8. இரத்தாதலும் காப்பும்.—(1) 1981-ன் கேரள நில சீர்திருத்த (திருத்த) அவசரச் சட்டம் (1981-ன் 5) இதனால் ரத்து செய்யப்படுகிறது.

(2) அவ்வாறு ரத்து செய்யப்பட்டபோதிலும் மேற்சொன்ன அவசரச் சட்டத்தினால் திருத்தப்பட்ட முதற் சட்டத்தின் கீழ் அல்லது மேற்சொன்ன அவசரச் சட்டத்தின் கீழ் உண்டுபண்ணப்பட்ட ஏதேனும் காரியம் அல்லது மேற்கொள்ளப்பட்ட ஏதேனும் செயல் இந்த சட்டத்தின் கீழ் அல்லது அதது காரியத்திலாவதுபோன்று இந்த சட்டத்தினால் திருத்தப்பட்ட முதற் சட்டத்தின் கீழ் உண்டுபண்ணப்பட்டிருப்பதாக அல்லது மேற்கொள்ளப்பட்டிருப்பதாகக் கருதப்படும்.

கேரள அரசு

சட்ட (சட்டம் இயற்றல் எ) துறை

அறிவிக்கை

எண் 10476-சட்டமியற்றல் (எ2) /81/சட்டம்

1981 செப்டம்பர் 3
திருவனந்தபுரம், ———————
1903 பத்ரா 12

கேரள மாநில சட்டமன்றப் பேரவையின் பின்வரும் சட்டம் பொதுத் தகவலுக்கென இதன் மூலம் பிரசுரம் செய்யப்படுகிறது. சட்டமன்றப் பேரவையினால் நிறைவேற்றப்பட்ட மசோதாவுக்கு 1981 செப்டம்பர் 2-ம் நாள் ஆளுநரின் அங்கீகாரம் கிடைக்கப்பெற்றது.

ஆளுநர் ஆணைப்படி,
கெ. விஸ்வநாதன் நாயர்,
தனிச் செயலாளர் (சட்டம்).

## The Kerala General Sales Tax (Amendment) Act, 1981

1981-ன் 23-வது சட்டம்

1981-ன் கேரள பொது விற்பனை வரி (திருத்த) சட்டம்

1963-ன் கேரள பொது விற்பனைவரி சட்டத்தை மேலும் திருத்துவதற்கான ஒரு சட்டம்.

தோற்றுவாய்.—இதன் பின் காணப்படும் தேவைகளுக்காக 1963-ன் கேரள பொது விற்பனை வரி சட்டத்தை மேலும் திருத்துவது உகந்ததென்பதால்,

இந்தியக்குடியரசின் முப்பத்து இரண்டாவது ஆண்டில் இது பின்வருமாறு சட்டமாக்கப்படட்டும் :—

1. சுருக்கத்தலைப்பும் ஆரம்பமும்.—(1) இச்சட்டம் 1981-ன் கேரள பொது விற்பனை வரி (திருத்த) சட்டமென அழைக்கப்படலாம்.

(2) இது 1981 ஏப்ரல் முதல் நாளன்று அமுலுக்கு வந்ததாகக் கருதப்பட வேண்டும்.

2. பிரிவு 5-ன் திருத்தம்.—(இதன்பின் முதற் சட்டமெனக் குறிப்பிடப்படுகின்ற) 1963-ன் கேரள பொது விற்பனைவரிச் சட்டத்தின் (1963-ன் 15) பிரிவு 5-ல்,—

(எ) துணைப்பிரிவு (1)-ல் "முப்பத்தையாயிரம் ரூபாய்" எனும் சொற்களுக்குப் பதிலாக "ஐம்பதாயிரம் ரூபாய்" எனும் சொற்கள் இடப்பட வேண்டும்.

(பி) துணைப்பிரிவு (2)-ல் "பதினாயிரம் ரூபாய்" எனும் சொற்களுக்குப் பதிலாக "பதினைந்தாயிரம் ரூபாய்" எனும் சொற்கள் இடப்படவேண்டும்.

G 1840/V.

3. பிரிவு 5எ-ன் திருத்தம்.—முதற் சட்டத்தின் பிரிவு 5எ-ல்,—

(எ) துணைப் பிரிவு (2)-ல் "முப்பத்தையாயிரம் ரூபாய்" எனும் சொற்களுக்குப்பதிலாக "பதினாயிரம் ரூபாய்" எனும் சொற்களுக்குப்பதிலாகவும் முறையே "ஐம்பதாயிரம் ரூபாய்" எனும் சொற்களும் "பதினைந்தாயிரம் ரூபாய்" எனும் சொற்களும் சேர்க்கப்படவேண்டும்,

(பி) துணைப்பிரிவு (3)-ல், "முப்பத்தைந்தாயிரம் ரூபாய்" எனும் சொற்களுக்குப் பதிலாகவும் "நாற்பதினாயிரம் ரூபாய்" எனும் சொற்களுக்குப் பதிலாகவும் முறையே "ஐம்பதினாயிரம் ரூபாய்" எனும் சொற்களும் "ஐம்பத்தைந்தாயிரம் ரூபாய்" எனும் சொற்களும் சேர்க்கப்படவேண்டும்.

4. பிரிவு 7-ன் திருத்தம்.—முதற் சட்டத்தின் பிரிவு 7-ன் துணைப்பிரிவு (1)-ல் "முப்பத்தைந்தாயிரம் ரூபாய்" எனும் சொற்களுக்குப்பதிலாகவும் "நாற்பதினாயிரம் ரூபாய்" எனும் சொற்களுக்குப்பதிலாகவும் முறையே "ஐம்பதாயிரம் ரூபாய்" மற்றும் "ஐம்பத்தைந்தாயிரம் ரூபாய்" எனும் சொற்கள் இடப்படவேண்டும்,

5. பிரிவு 13-ன் திருத்தம்.—முதற் சட்டத்தின் பிரிவு 13-ல்,—

(எ) துணைப்பிரிவு (1)-ல் "முப்பத்தைந்தாயிரம் ரூபாய்" எனும் சொற்களுக்குப் பதிலாக "ஐம்பதாயிரம் ரூபாய்" எனும் சொற்கள் இடப்படவேண்டும்.

(பி) துணைப்பிரிவு (2)-ல் "பதினாயிரம் ரூபாய்" எனும் சொற்களுக்குப் பதிலாக "பதினைந்தாயிரம் ரூபாய்" எனும் சொற்கள் இடப்படவேண்டும்.

6. பிரிவு 17-ன் திருத்தம்.—முதற் சட்டத்தின் பிரிவு 17-ல், துணைப்பிரிவுகள் (4) மற்றும் (6)-ல் "ஒரு லட்சம் ரூபாய்" எனும் சொற்களுக்குப்பதிலாக "ஒரு லட்சத்து ஐம்பதாயிரம் ரூபாய்" எனும் சொற்கள் இடப்பட வேண்டும்.

7. பிரிவு 18-ன் திருத்தம்.—முதற் சட்டத்தின் பிரிவு 18-ன் துணைப்பிரிவு (2எ)-ல் "ஒரு லட்சம் ரூபாய்" எனும் சொற்களுக்குப்பதிலாக "ஒரு லட்சத்து ஐம்பதாயிரம் ரூபாய்" எனும் சொற்கள் இடப்படவேண்டும்.

8. முதல் அட்டவணையின் திருத்தம்.—முதற் சட்டத்தின் முதல் அட்டவணையில்,—

(எ) வரிசை எண் 36-க்கு நேராக கட்டம் 4-ல் பதிவு செய்யப்பட்டுள்ளவற்றில் "40" எனும் எண்ணுக்குப்பதிலாக "50" எனும் எண் இடப்படவேண்டும்.

(பி) வரிசை எண் 101-க்கு நேராக கட்டம் (2)-ல் பதிவு செய்யப்பட்டுள்ளவற்றில் "தயாரிக்கப்பட்டவை" எனும் சொற்களுக்குமுன் "ஆலையில் அல்லது கைத்தறியில்" எனும் சொற்கள் இடப்படவேண்டும்.

9. மூன்றாவது அட்டவணையின் திருத்தம்.—முதற் சட்டத்தின் மூன்றாவது அட்டவணையில் வரிசை எண் 3-க்கு நேராக பதிவு செய்யப்பட்டுள்ளவற்றின் இறுதியில் பிற்காண்பவை சேர்க்கப்படவேண்டும், அதாவது:—

"முழுவதும் அல்லது ஒரு பாகம் ஆலை நூலினால் கைத்தறியில் செய்யப்பட்ட பட்டுத்துணிகள் தவிர"

---

# GOVERNMENT OF KERALA

## Transport, Fisheries and Ports (Transport-C) Department

## NOTIFICATION

No. 28098/TC2/81/TF&P. *Dated, Trivandrum,* 18*th November* 1981

**S.R.O.No. 83/82.**—Whereas representations have been received by Government from the Stage Carriage Operators specified in the annexure to this notification, that the vehicle tax for the quarters ended on the 31st March, 1981 and 30th September, 1981 in respect of the stage carriages particulars of which are specified in the said annexure could not be remitted within the prescribed period due to financial strain and that extension of time for payment of vehicle tax in respect of these vehicles may, therefore, be granted;

And whereas, the Government are convinced that circumstances existed that the operators of the said stage carriages could not remit the vehicle tax in respect of the said stage carriages ordinarily kept for use in the State for the quarters ended on the 31st March, 1981 and 30th September, 1981 due to financial strain;

And whereas, the Government are convinced that non-operation of the said stage carriages due to non-payment of tax would have caused great inconvenience to the travelling public;

And whereas, the Government consider it necessary to extend in public interest the time for payment of the vehicle tax for the quarters ended on the 31st March, 1981 and 30th September, 1981 in respect of the said stage carriages;

Now, therefore, in exercise of the powers conferred by section 22 of the Kerala Motor Vehicles Taxation Act, 1976 (19 of 1976), read with rule 5 of the Kerala Motor Vehicles Taxation Rules, 1975, the Government of Kerala hereby order that the vehicle tax for the quarters ended on the 31st March, 1981 and 30th September, 1981 in respect of the said stage carriages ordinarily kept for use in the State shall be paid on or before the 30th September, 1981 together with additional tax payable under section 12 of the Kerala Motor Vehicles Taxation Act, 1976 read with the notification (S) No. 33942/TC2/75-5/PW. dated the 29th September, 1975 published as S. R. O. No. 876/75 in the Kerala Gazette Extraordinary No. 572 dated the 29th September, 1975.

